## വേദകാൎയ്യങ്ങളെ കുറിച്ചു

# ഒരു സംവാദം.

### രണ്ടാം പുറത്തു നിറുത്തിയ ശേഷം.

## സമീക്ഷയുടെ നിത്യരൂപം.

അഖിലാണ്ഡവും പരാപരപ്പൊരുളും തമ്മിൽ വ്യത്യാസമില്ലെന്നു ബുദ്ധിമാന്മാൎക്കു ഒരു തരത്തിലും വിചാരിച്ചുകൂടാ എന്നു തെളിവാക്കിയതിന്റെ ശേഷം പിന്നീടു പണ്ഡിതന്മാരുമായിട്ടു തമ്മിൽ കണ്ടപ്പോൾ ജഡ്ജിസായ്പു സമീക്ഷയുടെ ഉത്ഭവത്തെ കുറിച്ചു അവർ വാദിക്കുന്ന മറ്റൊരു മതത്തെപ്പറ്റി വ്യവഹാരം എടുത്തിട്ടു. സമീക്ഷ നിത്യമാകുന്നു എന്നു സാംഖ്യത്തിലും ന്യായത്തിലും വാദിക്കുന്ന മതം ഇതാകുന്നു. ഈ സംഗതിയെ കുറിച്ചുള്ള വ്യവഹാരത്തിൽ സായ്പു തൎക്കിച്ചതു തന്റെ സ്നേഹിതനായ ഗുരുദാസനോടും അവിടെ വന്നുകൂടിട്ടുണ്ടായിരുന്ന ചില വൈശേഷികപണ്ഡിതന്മാരോടും ആയിരുന്നു. അദ്ദേഹം പറവാൻ തുടങ്ങിയതാവിതു,

എംഗ്ലീഷുകാരൻ. അഖിലാണ്ഡത്തിന്റെ സൃഷ്ടിസ്ഥിതികളിൽ മുഖ്യമായ ഏല്പാടുള്ളവനായി അനാദ്യനും സൎവ്വജ്ഞനും സൎവ്വശക്തനും പൂൎണ്ണദയാലുവുമായ ഒരു ദൈവം ഉണ്ടെന്നു ബുദ്ധിമാന്മാരൊക്കെയും സമ്മതിക്കേയുള്ളൂ എന്നു അനേകം ഉപപത്തികളാൽ നാം കണ്ടുവല്ലൊ. ഇനിയും അഖിലാണ്ഡത്തിലേക്കു തന്നേ നമുക്കു തിരിഞ്ഞുനോക്കാം. അതിന്റെ ഉത്ഭവം എന്തു? അതു എങ്ങിനെ ഉണ്ടായി എന്നു നാം ചോദിക്ക തന്നെ. ബ്രഹ്മം ആത്മീകമായിരിക്കെ ലോകം സമീക്ഷകമാകയാൽ അതിനെ അവന്റെ വികാശനമായിട്ടു വിചാരിച്ചുകൂടാ എന്നു നാം കണ്ടുവല്ലൊ. യൂരോപ്പിലെ പൂൎവ്വീകവിജ്ഞാനികളുടെ ഇടയിൽ ഇക്കാൎയ്യങ്ങളെ കുറിച്ചു പല മതങ്ങൾ ഉണ്ടായിരുന്നു. ചിലർ ലോകം തന്നേ അനാദ്യം എന്നും ചിലർ അതിന്റെ സാധനം മാത്രം അനാദ്യം ആയിരുന്നു എന്നും വിചാരിച്ചു.

ഗുരുദാസൻ. ലോകം അനാദ്യമായിരുന്നു എന്നു ഹിന്തുശാസ്ത്രികളിൽ ആരും പറയുന്നില്ല. നേരേ മറിച്ചു വേദാന്തം ഉൾപ്പടെ ഞങ്ങളുടെ ഇടയിലെ എല്ലാ ദൎശന

ത്തിലും ത്രിലോകങ്ങൾ മൂലഭൂതങ്ങളിൽനിന്നു ഉളവായി എന്നു കാണുന്നു. ൟ ഭൂതങ്ങളെയാകുന്നു അനാദ്യം എന്നു ഞങ്ങൾ വിചാരിക്കുന്നതു.

എംഗ്ലീഷുകാരൻ. സ്നേഹിതാ സത്യം തന്നെ. ൟ അഭിപ്രായം ഹിന്ദുക്കളുടേതു അല്ലെന്നു ഞങ്ങൾ അറിയുന്നു. ഹിന്ദുസ്ഥാനിലേ വിജ്ഞാനികൾ മാത്രമല്ല ൟകാൎയ്യത്തെപ്പററി വ്യവഹരിച്ചിട്ടുള്ളതെന്നു കാണിപ്പാൻ ഞാൻ പറഞ്ഞതേയുള്ളു: എന്നാൽ ൟ അഭിപ്രായം തെററന്നു എളുപ്പത്തിൽ ബോധപ്പെടുത്താവുന്നതാകുന്നു. ലോകത്തിൽ ഇപ്പോൾ വ്യാപരിക്കുന്ന കാരണങ്ങൾ ഒക്കെയും മുൻകാരണങ്ങളിൽനിന്നുള്ള കാൎയ്യങ്ങളാകുന്നു. ആ കാരണങ്ങളും അവെക്കു മുൻപിൽ നടന്ന കാരണങ്ങളിൽനിന്നു ഉളവായവയാകുന്നു. കാരണകാൎയ്യങ്ങളിൽനിന്നു മാററങ്ങൾ ഉണ്ടാകുന്നു. പിന്നെ ൟ കാരണങ്ങൾ യുഗായുഗമായി വ്യാപരിക്കെ ഇപ്പോൾ കാണുന്ന ലോകം ആദ്യമേ തുടങ്ങി മാററപ്പെടാതെ യഥാപ്രകാരം ഇരിക്കുന്നതു എങ്ങനെ. അങ്ങനെ പറയുന്നതു അന്യോന്യവിരോധമാകുന്നു. പിന്നെയും ഭൂമിമേൽ സാരമായ അനേകമാററങ്ങൾ ഉണ്ടായിട്ടുണ്ടെന്നു രസായനശാസ്ത്രത്തിൽനിന്നും പൃഥിവീസംസ്ഥാനവിദ്യയിൽനിന്നും തക്കമററ തെളിവുണ്ടാകുന്നു. ഇപ്പോൾ കരയായിരിക്കുന്നിടത്തു മുൻപൊരിക്കൽ കടലായിരുന്നു. മലകൾ താഴ്വരകളായിട്ടും താഴ്വരകൾ മലകളായിട്ടും തീൎന്നിട്ടുണ്ടു. ഹിമാലയത്തിന്നു ഇപ്പോൾ ഭവിക്കുന്നതു പോലെ പൎവ്വതങ്ങൾ വെള്ളത്തിന്റെ ഒഴുക്കുകൊണ്ടു കുറേശ്ശേ എടുത്തുപോകുന്നുണ്ടു. ആ മണ്ണോടികൾ ഗംഗാതീരത്തെ ഫലവത്തായ നിലങ്ങളെപ്പോലെ അവയിൽനിന്നു എത്രയും ദൂരെ വിളഭൂമികളായിതീരുന്നു. ഇങ്ങനെ കാലക്രമത്തിന്നു ഭൂമിക്കു ഒരിക്കൽ ഉണ്ടായിരുന്ന കാലയിൽനിന്നു ഭേദം വന്നുപോകുന്നു. ഭൂമിയുടെ ഇപ്പോഴത്തെ അവസ്ഥെക്കു ഒരു ആരംഭം ഉണ്ടായിരുന്നു എന്നു മേൽപറഞ്ഞ വിദ്യകൾ തെളിവാക്കുന്നു. എന്നാൽ അതിനെ കുറിച്ചു നാം ഇപ്പോൾ വ്യവഹരിച്ചിട്ടു കാൎയ്യമില്ല. ൟ സംഗതിയെപ്പററി സാംഖ്യവും ന്യായവും എന്തു ഉപദേശിക്കുന്നു എന്നു നമുക്കു കാണാം. എല്ലാവസ്തുക്കളും അണുക്കളിൽ നിന്നു ഉളവായി എന്നും ൟ അണുക്കൾ അനാദ്യം എന്നും വൈശേഷികത്തിൽ കാണുന്നു. സൎവ്വത്തിന്റെയും മൂലം പ്രകൃ

തിയാകുന്നു എന്നും അതു അനാദ്യം എന്നും സാംഖ്യത്തിലും കാണുന്നു. സ്നേഹിതാ ൩ം സംഗതിയെപ്പററി സാംഖ്യം ഉപദേശിക്കുന്നതു എന്തെന്നു ദയയോടു പറെഞ്ഞു കേൾപ്പിക്കുമോ?

ഗുരുദാസൻ. സാംഖ്യം ഇപ്പോഴുള്ള സവ്വത്തെയും ഇരുപത്തഞ്ചു തത്വങ്ങളിൽ ഉൾപ്പെടുത്തുന്നു. അവയിൽ പതിനാറു പഞ്ചഭൂതങ്ങളിൽ അടങ്ങിയിരിക്കുന്നു. ഇവെക്കു മൂലം അഞ്ചു തന്മാത്രങ്ങളാകുന്നു. തന്മാത്രങ്ങൾ അഹംകാരത്തിൽനിന്നു ഉളവാകുന്നു. അതിനു കാരണം ബുദ്ധി. ബുദ്ധിക്കു മൂലം പ്രകൃതി. എന്നാൽ ആത്മാവു ഒരിക്കലും മാററപ്പെടാത്ത വേറൊരു വസ്തുവായിരിക്കുന്നു.

എംഗ്ലീഷുകാരൻ. അപ്പോൾ പ്രകൃതിയെ ആകുന്നു എല്ലാത്തിന്റെയും അടിസ്ഥാനമായിട്ടും ആദികാരണമായിട്ടും നിങ്ങൾ എണ്ണുന്നതു. എന്നാൽ ഉല്പാദനത്തിന്നു ആത്മാവിനെ അല്ലാതെ പ്രകൃതിയെ ഹേതുവാക്കി പറെയുന്നതു എന്തു?

ഗുരുദാസൻ. സ്നേഹിതാ ഇതിനുള്ള ന്യായം കപിലൻ പറെയുന്നുണ്ടു. അഖിലാണ്ഡത്തിലേ ഉല്പന്നങ്ങൾ ഒക്കെയും ത്രിഗുണങ്ങൾ കൊണ്ടു വ്യത്യാസപ്പെട്ടിരിക്കുന്നു. മനുഷ്യരുടെ വിചാരങ്ങളിൽ എന്നപോലെ നമുക്കു ചുററുമുള്ള വസ്തുക്കളിലും ൩ം ഗുണങ്ങൾ വ്യാപിച്ചിരിക്കുന്നു. ആകയാൽ സചേതനങ്ങൾ എന്നു പേർപെടുകയും ആത്മീകമായി വിചാരിക്കപ്പെടുകയും ചെയ്യുന്നവയിൽപ്പലതും പ്രകൃതിയിൽനിന്നു സാക്ഷാൽ മുളെച്ചിരിക്കുന്നു. പ്രകൃതിയെ അല്ലാതെ മററ വല്ലതിനെയും ഉല്പന്നങ്ങൾക്കു കാരണമാക്കിപ്പറെയുന്നതു അവയുടെ ത്രിഗുണഭാവത്തിന്നു വിരോധമാകുന്നു എന്നു അവൻ പറെയുന്നു. (സൂത്ര) ൧൧൯.

എംഗ്ലീഷുകാരൻ. എന്നാൽ ഇതുകൊണ്ടു ആ പ്രയാസം നീങ്ങുന്നില്ല. പുറകിൽ കിടക്കുന്ന മുതലയിൽനിന്നു രക്ഷപെടുവാനായിട്ടു മുൻപിലിരിക്കുന്ന കടുവായുടെ വായിലേക്കു ചാടുകയത്രേ കപിലൻ ചെയ്യുന്നതു. ഗുണങ്ങളെ കുറിച്ചുള്ള പ്രയാസത്തിൽനിന്നു ഒഴിവാനായിട്ടു സമീക്ഷകങ്ങളും ആത്മീകങ്ങളും തമ്മിലുള്ള ഭേദത്തെ അവൻ ഇല്ലായ്മ ചെയ്യുന്നു. എന്നാൽ ഞാൻ ചോദിക്കുന്നതു പ്രകൃതി അനാദ്യം എന്നു അവൻ നിശ്ചയിക്കുന്നതിനുള്ള ന്യായങ്ങൾ എന്തു.

മുൻപെ തന്നെ ദിക്കുണ്ടായിരുന്നു. ദിക്ക അനാദ്യന്തമായിരിക്കെണം. അതിൽ വല്ലതും ഉണ്ടെപോലും ഇല്ലപോലും അതു ഒരിക്കലും ഇല്ലാതവന്നകൂടാ. എന്നാൽ ൟ കാൎയ്യങ്ങൾ വസ്തുക്കൾ അല്ലെന്നു നാം കാണുന്നു. ആദികാരനെനായ സ്രഷ്ടാവു എല്ലായ്പ്പോഴും ഉണ്ടായിരുന്നു എന്നു നാം കാണുന്നു. അവന്റെ ഇരിപ്പിന്നു സ്ഥലവും കാലവും വേണം. ഇന്നിടത്തു എന്നും ഇന്നപ്പോൾ എന്നും ഇല്ലാതുള്ള ഇരിപ്പു അസാദ്ധ്യമാകുന്നു. ഇന്നിടം എന്നു പറയുന്നതു ദിക്കും ഇന്നപ്പോൾ എന്നു പറയുന്നതു കാലവുമാകുന്നു. ദിക്കും കാലവും അനാദ്യന്തരായിരിക്കെണം. അഖിലാണ്ഡത്തെ അവലംബിക്കുന്നുമില്ല. ഇരിപ്പുള്ള വസ്തുക്കളുടെ ഒക്കയും ആവശ്യമായ പട്ടതികൾ മാത്രമാകുന്നു. ആകയാൽ അവയെ വസ്തുക്കളുടെ കൂട്ടത്തിൽ എണ്ണുന്നതു അബദ്ധം ആകുന്നു. നൈയായികന്മാരും മററും ആകാശത്തെ വസ്തുക്കളുടെ കൂട്ടത്തിൽ എണ്ണുന്നതും തെററു തന്നെ. അതിന്നു അവർ പറയുന്ന ഗുണങ്ങളിൽനിന്നു അതു ദിക്കിനോടു ഒക്കുന്നു എന്നു കാണുന്നു. സാന്ദ്രത എന്നു ഒരു ഗുണം അതിന്നു അധികമായിട്ടു ഉണ്ടെന്നുള്ളതിലേ വ്യത്യാസപ്പെടുന്നുള്ളു. എന്നാൽ ഇതിൻവണ്ണം ഒരു വസ്തു ഉണ്ടെന്നുള്ളതിന്നു ഉപപത്തിയില്ലായ്കയാൽ അതുണ്ടെന്നു വിശ്വസിപ്പാൻ ആവശ്യമില്ല.

പൃഥിഅപ്പുതെയു വായു എന്ന നാലു ദ്രവ്യങ്ങളുടെ അണുക്കളെ സംബന്ധിച്ചോ ൟ ദ്രവ്യങ്ങളോടു ഗുണങ്ങളിൽ ഒക്കുന്ന അണുക്കളായിട്ടു അവയെ തിരിച്ചു എടുപ്പാൻ വഹിയാ എന്നു സ്പഷ്ടമാകുന്നു. എന്തെന്നാൽ അവ തന്നെ സമാസങ്ങളാകുന്നു. അവയുടെ മൂലഭൂതങ്ങൾ ഇന്നവയെന്നു നല്ലവണ്ണം അറിയപ്പെട്ടുമിരിക്കുന്നു. ആകയാൽ ൟയുപദേശം തെററന്നു തന്നെ വിചാരിപ്പാനുള്ളതാകുന്നു. ഇങ്ങനെയുള്ള അണുക്കൾ ഇല്ല. എന്നാൽ കനാദൻ ഇപ്രകാരം ഉപദേശിച്ചതു ൟ വസ്തുക്കളെ നേരെ ശോധന ചെയ്തു അവയുടെ അണുക്കളെ ദൃഷ്ടാന്തമായി കണ്ടുകൊണ്ടല്ല എന്നു ഞാൻ അറിയുന്നു. കാൎയ്യം അങ്ങനെ ആയിരിക്കെണം എന്നു ന്യായം കൊണ്ടും വേദത്തിൽഅങ്ങനെ പറയുന്നതുകൊണ്ടും നിശ്ചയിച്ചതെയുള്ളു. അണുക്കൾ കൂടി സംയോജിക്കുന്നതു എങ്ങനെ എന്നു അവൻ കണ്ടതുമല്ല. എന്തെന്നാൽ അവ അദൃശ്യമാകുന്നു എന്നും സമാസങ്ങളിൽ കൂട്ടമായിരിക്കുമ്പോ

ഴെ അവയെ കാണാറാകു എന്നും അവൻ തന്നേ ഉപദേശിക്കുന്നു. അവയുടെ ദൃഢതയെയും സംയോഗത്തെയും കുറിച്ചു അവൻ പറയുന്നതൊക്കെയും ഉപപത്തി കൂടാതുള്ള വെറുവാദങ്ങളാകുന്നു. ഇങ്ങനത്ത കാൎയ്യങ്ങളെ കുറിച്ചുള്ള ഉക്തികൾ ഒക്കെയും നേരേ ശോധന കഴിച്ചു തിട്ടപ്പെടുത്തിയ അനുഭവവിഷയങ്ങളായിരിക്കേണം. നവീനരസായനന്മാർ ഇത്തരത്തിൽ പല ശോധനകളെ കഴിച്ചിട്ടുണ്ടു. ചതുൎഭൂതങ്ങളെ തള്ളുവാനിടവന്നതു അവരുടെ പരിശോധനയുടെ ഫലസിദ്ധിയാകുന്നു. പൊതുവിൽ അണുക്കളെ കുറിച്ചുള്ള ഉപദേശത്തെ അവർ തള്ളുന്നില്ല. അതു ഒന്നുകിൽ ശരി അല്ലെങ്കിൽ ശരികേടു. അതിനെക്കുറിച്ചു ഒന്നും നിശ്ചയപ്പെടുത്തി അവർ പറയുന്നില്ല. സമീക്ഷകമായ വസ്തുക്കൾ ഒക്കെയും അൻപത്തൊൻപതു മൂലങ്ങളായിട്ടു തിരിച്ചെടുക്കാം എന്നു മാത്രം അവർ തെളിവാക്കിയിരിക്കുന്നു. ഇതിലും കുറെച്ചു വരുത്താം എന്നു അവൎക്കു വിചാരമുണ്ടു. എന്നാൽ അതു വല്ലതുമാകട്ടെ. പണ്ഡിതരേ അണുക്കൾ അനാദ്യം എന്നു വിചാരിപ്പാൻ പറഞ്ഞിരിക്കുന്ന ന്യായം എന്തു?

വൈശേഷികൻ. അണുക്കൾ ആദ്യന്തമില്ലാതെ നിത്യമായിരിക്കുന്നു എന്നു കനാദൻ പറയുന്നു. അവൻ വ്യവഹരിക്കുന്നതാവിതു, സമാസങ്ങൾ ഉണ്ടാകുവാൻ മൂലങ്ങൾ ആവശ്യമായിരിക്കുന്നു. ആ മൂലങ്ങൾക്കു വേറേ മൂലങ്ങൾ വേണം. ഇങ്ങനെ ആരാഞ്ഞു ചെല്ലുന്നതിൽ എവിടെ എങ്കിലും ഒരു അതിൎത്തിയിങ്കൽ നാം ചെന്നെത്തും. ആ അതിൎത്തി അനാദ്യമായിരിക്കേണം. അല്ലെങ്കിൽ ഉപാദാനകാരണം കൂടാതെ ചിലകാൎയ്യം ഉളവാകും എന്നു നാം സമ്മതിക്കേണ്ടിവരും. ഈ വ്യവഹാരം കൊണ്ടു അണുക്കൾ ഉണ്ടെന്നും അവ നിത്യമാകുന്നു എന്നും തെളിവാകുന്നു. ദൃഷ്ടാന്തപ്പെടുത്തേണമെങ്കിൽ കുടം മനയുന്നതിന്നു കുശവന്നു മണ്ണുവേണം. അപ്രകാരം തന്നേ ചക്രവും വേണം. മണ്ണില്ലെങ്കിൽ കുടം ഉണ്ടാകുന്നതല്ല. അങ്ങനെ തന്നെ പരമാത്മാവിന്നു അഖിലാണ്ഡത്തെ ഉണ്ടാക്കുവാൻ സാധനങ്ങൾ കൂടാതെ എങ്ങിനെ കഴിയും?

**എംഗ്ലീഷുകാരൻ. എന്നാൽ പണ്ഡിതരേ അണുക്കൾ നിത്യം എന്നുള്ളതിന്നു ഇപ്പറയുന്ന യുക്തി സാംഖ്യന്മാർ പ്രകൃതിയുടെ നിത്യതത്തിന്നു പറയുന്നതിനോടു ന**

ന്നാ ഒക്കുന്നു എന്നു ഇനിക്കു തോന്നുന്നു. വസ്തുക്കളുടെ ഉത്ഭവത്തിനു കീഴോട്ടു കീഴോട്ടു പോകാം എന്നും ഒടുക്കം നിത്യത്വത്തിങ്കൽ ചെന്നു നില്ക്കും എന്നും രണ്ടു കൂട്ടക്കാരും പറയുന്നു. രണ്ടു ദൎശനത്തിലെയും യുക്തി ഒന്നു. സാദ്ധ്യം രണ്ടു. ആദികാരണം നിശ്ചേതന പ്രകൃതിയെന്നു വരുത്തുവാനായിട്ടു സാംഖ്യവും മൂലാണുക്കൾ എന്നു വരുത്തുവാനായിട്ടു വൈശേഷികവും ഭാവിക്കുന്നു. കാരണകാൎയ്യങ്ങളെ ആരാഞ്ഞു ചെല്ലുന്നതിൽ ഒരു അതിൎത്തിയിങ്കൽ എത്തേണ്ടുന്നതിനായിട്ടു സമീക്ഷയെ നിത്യം എന്നു നിങ്ങൾ നിശ്ചയിക്കുന്നു. എന്നാൽ ആത്രകൊണ്ടു അതിൎത്തി കാണുകയില്ല. പ്രപഞ്ചത്തിൽ കാണുന്ന വസ്തുക്കൾ ഒക്കയും കാരണങ്ങളിൽ നിന്നുണ്ടായ കാൎയ്യങ്ങളാകുന്നു. അക്കാരണങ്ങൾ മററ കാരണങ്ങളുടെ കാൎയ്യങ്ങളാകുന്നു. ഇങ്ങിനെയുള്ള കാരണങ്ങളെ കൊണ്ടു മാത്രം നാം വ്യവഹരിക്കുന്നു എങ്കിൽ കാൎയ്യത്തിന്നു അവസാനം കാണുകയില്ല. വ്യവഹാരം നീണ്ടുനീണ്ടു പോകയുള്ളു. ആകയാൽ പ്രകൃതി എപ്പോൾ വ്യാപരിപ്പാൻ തുടങ്ങി എന്നുള്ളതിനു സാംഖ്യദൎശനക്കാൎക്കു ഉത്തരം പറവാൻ പാങ്ങില്ല. സമീക്ഷയോ അണുക്കളോ ഉണ്ടാകുന്നതിനു തക്കതിൽ ഒരു കാരണത്തിങ്കൽ വരുമ്പോളും അവസാനം കൂടാതെ നാം കാരണം പറഞ്ഞു പറഞ്ഞു പോകയുള്ളു. അങ്ങിനെ ചെയ്യാതെ ഇരിപ്പാൻ നമുക്കു പാങ്ങില്ല. കാൎയ്യംസാക്ഷാൽ അങ്ങിനെയാകുന്നതു അസാദ്ധ്യമാകുന്നു താനും. ആകയാൽ പ്രകൃതിഭാവത്തിൽ ആകട്ടെ അണുസ്വരൂപത്തിൽ ആകട്ടെ സമീക്ഷ നിത്യമാകുന്നു എന്നു ഇങ്ങിനത്ത വ്യവഹാരംകൊണ്ടു സാംഖ്യന്മാൎക്കും നൈയായികന്മാൎക്കും എങ്ങിനെ സാധിക്കാം. ഉറെച്ചുനില്പാൻ ഈ വ്യവഹാരത്തിനു അടിസ്ഥാനമില്ല. പിന്നെ സമീക്ഷയുടെ ഉത്ഭവത്തിന്നു കാരണം പറവാൻ പ്രയാസമാകയാൽ അവസാനംകൂടാതെ കാരണം പറഞ്ഞു പോകേണ്ടി വരുന്നതാകകൊണ്ടു അതിന്റെ ഉത്ഭവത്തിനു ഒരു മതിയായ കാരണത്തെ കണ്ടുപിടിക്കാം എങ്കിൽ ഈ പ്രയാസം നീങ്ങിപ്പോകയില്ലയോ.

---

# രസവാദശാസ്ത്രം.

## അന്തരീക്ഷം എന്ന പറയപ്പെടുന്ന വായു

## മണ്ഡലം.

ഫ്വ. ലോകത്തിലുള്ളതിലെക്കും പൊക്കമുള്ള പൎവ്വതങ്ങളുടെ അഗ്രങ്ങളിൽനിന്ന ഏകദേശം അൻപതനാഴികയോളം മുകളിലോട്ടുള്ളതായി നമ്മുടെ ഈ ഭൂഗോളത്തെ അതിന്റെ എല്ലാ ഭാഗത്തും ചുറ്റികിടക്കുന്ന വിസ്തീൎണ്ണമായ ആകാശ സമുദ്രത്തിന്ന അന്തരീക്ഷം എന്ന പേർ പറഞ്ഞുവരുന്നു. ഈ നേൎമ്മയായ വസ്തുവിൽ കൂടെ ഭൂമിയിലുള്ള എല്ലാ ആവിയും എല്ലാ ദേശങ്ങളിൽ കൂടെ സഞ്ചരിക്കുന്നതുകൂടാതെ അത ലോഹ തുരങ്കങ്ങളുടെ അടിവരെയും ഇറങ്ങുകയും തീരെ വെട്ടമില്ലാത്ത ഗുഹകളിൽ ഒക്കെയും ഉൾപ്രവേശിക്കയും ചെയ്യുന്നു. നമ്മുടെ കണ്ണുകൊണ്ട നമുക്ക അതിനെ കാണ്മാൻ വഹിയാ എങ്കിലും എല്ലാവസ്തുക്കളും ഒരു തടവും കൂടാതെ അതിൽ കൂടെ സഞ്ചരിക്കുന്ന എങ്കിലും രസവാദി അതിനെ തന്റെ ഉലാസിൽ തൂക്കി അതിന്റെ ഭാരം അറിയുന്നതു കൂടാതെ അതിന്റെ നിൎമ്മാണ ഭൂതങ്ങൾ ഇന്നവയെന്ന എല്ലാതൎക്കക്കാരനെയും മൌനമാക്കുവാൻ തക്കവണ്ണം ബഹു സൂക്ഷ്മമായിട്ട അറിഞ്ഞിരിക്കുന്നു. എല്ലാദേശങ്ങളിലും വായുവിന്റെ നിൎമ്മാണ ഭൂതങ്ങൾ ഒരുപ്രകാരമുള്ളവ തന്നെ. ജനപ്പെരുപ്പമുള്ള പട്ടണങ്ങളുടെ ഇടവഴികളിൽനിന്ന വായുവിനെ എടുത്താലും സുഖകരമുള്ള കാറ്റ ഒരു തടവും കൂടാതെ എപ്പോഴും ഊതിക്കൊണ്ടിരിക്കുന്ന പൎവ്വതങ്ങളുടെ മുകളിൽനിന്ന എടുത്താലും എല്ലാത്തരം വായുവിന്റെയും നിൎമ്മാണഭൂതങ്ങൾ ഒരു മാതിരി തന്നെ. വായുവിന്റെ ഇളക്കത്തിന്ന കാറ്റ എന്ന പേർ പറയുന്നു. ആ കാറ്റിന്റെ സഹായംകൊണ്ട കപ്പലുകൾ കടലിൽ കൂടെ ഓടുകയും വള്ളങ്ങൾ കായലുകളിൽ കൂടെ സഞ്ചരിക്കയും ചെയ്യുന്നു. മിക്കവാറും ഒരുപോലെ ചൂട ഭൂമിയിൽ എല്ലാടത്തും വരുത്തുന്നതിനുള്ള പ്രധാന കാരണഭൂതൻ ഈ അന്തരീക്ഷം തന്നെ. അതു തന്നെയുമല്ല ഈ അന്തരീക്ഷം ഇല്ലാതിരുന്നു എങ്കിൽ വെളിച്ചത്തെകൊണ്ടു സാധിപ്പാനുള്ള കാൎയ്യങ്ങൾ ഒന്നും വെളിച്ചത്തെകൊണ്ട നിൎവ്വഹിപ്പാൻ പാടില്ലാതിരുന്നേനെ. ഈ അന്തരീക്ഷത്തിന്റെ സഹായത്താൽ തന്നെ മഴകൊണ്ടും മഞ്ഞുകൊണ്ടും ഭൂമിയിലുള്ള സസ്യങ്ങൾ ഒക്കെയും നനെക്കപ്പെടുന്നു. ഈ മഴകൾ അമ്മോനിയായെയും യവക്ഷാരമ്ലത്തെയും പിന്നെ സസ്യങ്ങൾക്കുടെ വളൎച്ചക്ക കൊള്ളാകുന്നവയായ മറ്റ എല്ലാത്തരം ആവികളെയും അലിച്ച ഭൂമിയിലേക്ക ഇറക്കുന്നു.

അന്തരീക്ഷം ഉണ്ടാക്കപ്പെട്ടിരിക്കുന്നത പ്രത്യേകമായിട്ട അമ്ലകരവായുവും യവക്ഷാരവായുവും അംഗാരാമ്ലവായുവും ജലമയമായ ആവികൾ മുതലായ ഭൂതങ്ങളെകൊണ്ടാകുന്നു. ഈ ഭൂതങ്ങളെക്കുറിച്ച മുൻലക്കങ്ങളിൽ വേണ്ടുവണ്ണം വിസ്തരിച്ച പറഞ്ഞിട്ടുള്ളതാകകൊണ്ട അവയെ ഇവിടെ ആവൎത്തിക്കുന്നില്ല മുൻലക്കങ്ങൾ നോക്കിയാൽ അവയെക്കുറിച്ച നല്ല അറിവ ഉണ്ടാകും. അമ്ലകരവായുവും ജീവജാലങ്ങൾക്ക പ്രാണോപകാരി എന്നും അഗ്നിക്ക ദഹനസഹായി എന്നും നാം മുമ്പെ തന്നെ കണ്ടുവല്ലൊ. എന്നാൽ യവക്ഷാരവായുവും അമ്ലകരവായുവിന്റെ തീക്ഷ്ണതയെ കുറെച്ച ഒരു പാകത്തിന്ന നിറുത്തുന്നു. അന്തരീക്ഷത്തിൽ കൂടെ അംഗാരാമ്ലവായുവുള്ളത വൃക്ഷസസ്യാദികളുടെ ഉപജീവ സാധനത്തിൽ പ്രധാനപ്പെട്ട ഭാഗമാകുന്നു. പിന്നെ അന്തരീക്ഷത്തിൽ ജലമയമായ ആവികൾ ഉള്ളത ജീവജാലങ്ങളുടെ ചൎമ്മത്തിന്നും സസ്യങ്ങളുടെ ഇലകൾക്കും ഈറമയം വരുത്തുന്നതിന്ന ഉതകുന്നു. ഇങ്ങിനെ മൃഗങ്ങളുടെയും സസ്യങ്ങളുടെയും ആവശ്യത്തിന്ന ചേരുവാൻ തക്കവണ്ണം ഈ വസ്തുക്കളെ ഒക്കെയും അതാതിന്റെ ഗുണങ്ങളുടെ ഏറക്കുറച്ചിലിൻ

പ്രകാരം ഭംഗിയിൽ ചേൎത്തുചട്ടപ്പെടുത്തിയിരിക്കുന്നത മനസ്സിൽ ഉണ്ണിയിരിക്കുന്ന കാൎയ്യത്തെ സാധിക്കുന്നതിന്നായിട്ട നല്ല വഴികളെ പെരുമാറുന്നതിന്റെ ഒരു സാരമേറിയ ഉദാഹരണമാകുന്നു.

ജീവജാലങ്ങൾ ഉഛ്വസിക്കുന്നതിനാലും വിറക, കരിമുതലായ ദഹനവസ്തുകൾ എരിയുന്നതിനാലും ദ്രവിച്ചുപോയിരിക്കുന്ന ജീവജാലങ്ങൾ വൃക്ഷാദികൾ മുതലായവയാലും അന്തരീക്ഷത്തിൽ എല്ലായ്പോഴും അംഗാരാമ്ലവായുവും സമൃദ്ധിയായിട്ടുണ്ടാകുന്നു. അപ്രകാരം തന്നെ ചാണകവും കൃഷിസ്ഥലത്ത ഇട്ടാൽ അതിൽനിന്ന സസ്യങ്ങൾക്ക അംഗാരാമ്ലവായുവും അമ്മോനിയായും വേണ്ടുന്നിടത്തോളം കിട്ടുന്നു. സസ്യങ്ങൾക്ക അംഗാരാമ്ലം കിട്ടുന്നതിന്നുള്ള പ്രധാന മൂലം അന്തരീക്ഷം ആകുന്നു. എന്നാൽ സസ്യങ്ങൾ അംഗാരാമ്ലത്തിലുള്ള അംഗാരത്തെ ശ്വസിച്ചതിന്റെ ശേഷം ആ അംഗാരം അവയുടെ കാതലിന്റെ ഒരു ഭാഗമായി തീരുന്നു. എന്നാലൊ അമ്ലകരവായുവിനെ അവ ശ്വസിക്കാതെ അന്തരീക്ഷത്തിലേക്ക തള്ളുന്നു. അതിനാൽ ജീവജാലങ്ങളുടെ ഉഛ്വാസത്താൽ കുറവായിപോയ അമ്ലകരവായുവിന്റെ ആ കുറവിനെ സസ്യാദികൾ നികത്തികൊടുക്കുന്നു. ആ പ്രത്യക്ഷമായുള്ള ഒരു കൈ തന്നെ ഇവയെ രണ്ടും നടത്തുന്നു. അങ്ങിനെ സൃഷ്ടികളിൽ ഒരു ഭാഗക്കാരുടെ ആവശ്യത്തിന്ന മറ്റവർ സഹായിക്കുന്നു. ഒരു കൂട്ടക്കാർ ചില വാക്കികളയുമ്പോൾ മറ്റെ കൂട്ടക്കാർ ഉണ്ടാക്കികൊടുക്കുന്നു, ഒരു പക്ഷക്കാർ തങ്ങൾക്ക ഉപകാരമില്ലാത്തതെന്ന വെച്ചു തള്ളുന്നത മറ്റവൎക്ക പ്രധാന ഭക്ഷണമായി തീരുന്നു. ഈ വിശേഷപ്പെട്ട പ്രമാണം ലോകം മുഴുവനിലും കൂടെ നടന്നുവരുന്നു. ആ പ്രമാണത്തിന്റെ സ്വഭാവത്തെകുറിച്ചു തക്കതായ ഒരു അറിവു നമുക്കുണ്ടായാൽ "അഖിലാണ്ഡം ജ്ഞാനത്തിലും നന്മയിലും സത്യത്തിലും അളവററവനായ ഒരു ആളിന്റെ കൈവേലയാകുന്നു" എന്ന ഉള്ള ആ വലിയതും മൂല്യമുള്ളതുമായ കാൎയ്യം നമ്മുടെ മനസ്സിൽ പതിയാതെ ഇരിക്കയില്ല.

ഇങ്ങിനെ അറിവില്ലാത്തവർ ഒന്നുമില്ലാത്തത എന്ന വിചാരിച്ചിരിക്കുന്ന ആ അന്തരീക്ഷം തന്നെയും ലോകത്തിന്റെ നടപ്പിന്ന കര, കടൽ എന്ന ഭൂമിയുടെ പ്രധാന ഭാഗങ്ങളെ പോലെ ഇതേലാം ആവശ്യമുള്ളതാകുന്നു.

---

# NOTES

# A VOYAGE FROM ENGLAND ROUND THE CAPE.

BY D. S. N.

It was on the 13th September 18——, that we took up our quarters (*we* representing my wife and myself) at the Fountain Inn, Portsmouth, expecting to join the T——, which left the East India Docks, London, on the 11th, in a few hours, or one or two days at the most. We were, however, there till the 22nd, daily expecting the vessel, daily increasing our bill, daily watching the weather-cock on the Church tower, daily finding the wind in the West, which Westerly wind was keeping the T—— in the Downs, oftentimes in the day visiting the ramparts, and as often question-

ing the turbulent waters of Spithead, and the distant horizon in vain, as to what had become of our future sea-home. Often did a distant sail delude our expectations; and as often did the telescopic sagacity of an old pensioner, who appeared to be part and parcel of the King's Bastion, act upon our minds like a returning gale upon a temporary calm.

All things, however, good and bad, at last come to an end; and so with our unwilling stay at Portsmouth. It was on a Friday morning, ere day-light had fairly struggled into the bedroom, that a voice at the door, preceded by a loud knock, proclaimed the good news, "The T——, sir, is in Spithead." We lost but little time in getting ready; and were on board by 3 o'clock. We got our cabin into respectable order, and spent the first night in our new home, still at anchor. About 10 o'clock the next morning the anchors were weighed; and we slowly turned, and bade adieu to Portsmouth. The weather was by no means favourable, so that the Pilot did not quit the ship till early on Monday morning, at which time we were only off Start-Point. We were apprized of his departure by a voice that traversed the steerage in the early dawn,—"Any letters for the Pilot, sir, who is just going on shore?" I had written to my father on Saturday evening, expecting that we should reach Start-Point about midnight; and on Sunday evening I should have prolonged my letter; but alas! it was very rough, and the malady of the deep had prevailed against me; and although it might seem that one should strive against any sickness to take the last opportunity of sending a farewell home, I appeal to any one, who has felt his stomach ransacked by those remorseless fangs, how far it is possible for a man to exert himself, except indeed involuntarily. Mrs Stowe's advice is quite to the point,-"let your toilet be eminently simple, for you will find the time coming, when to button a cuff, or arrange a ruff, will be matter of absolute despair." What then shall we say about letter writing? On this first Sunday on board, we had one service only, in the morning in the cuddy, as the sea was high; I was much grieved that I could not get on deck to bid adieu to old England. I saw the cliffs for the last time from the Port on Monday morning. Nothing particularly interesting took place in the passage across the Bay of Biscay. As usual the sea was rough, but the breeze was generally propitious.

The first of October was Sunday again: and as it was a lovely day, with but a very light breeze, order was given for service on the Poop at half past ten: We were in latitude 38. 25, longitude 16. 10; and in consequence the air was delightful. For the first time the whole crew (with the exception of 15 natives of India, Lascars) assembled on the spacious

Poop of the vessel to divine service. We are only allowed an *hour*, and have no singing, which I regret. But on the whole the first service especially on board is very affecting. It is something so thoroughly novel in the first place. The stately ship rides gently over the heavings of old ocean; the passengers gather about with their Prayer-books and Bibles; a Sunday silence prevails unbroken, except occasionally by a faint splash of water, the creaking of a yard, or the flapping of a sail: then the ship bell begins slowly to toll, calling up a thousand recollections to the new sailor of sequestered village churches, and spires peeping above silent woods, and church-going people far away in old England, till the crew are seated in their clean Sunday attire, on pairs of boats-oars arranged across the ship's buckets. Meantime the silent sun, the cloudless sky, the restless glittering sea appear conscious of adoration ascending from the little company on board to their great Creator, while they themselves glorify Him in their silent tongue. A multitude of thoughts pass through the mind. Familiar words first strike the recollection;——"The sea is His, and He made it;"——"The Heavens declare the glory of God, and the Firmament sheweth His handy-work: Day unto Day uttereth speech:"——"O ye seas and floods, bless ye the Lord: praise Him, and magnify Him for ever". At last you must arise from your dream and, as in my case, choke the rising emotions in your bosom, before you can speak, to commence the affecting sentences of our service, and the call upon all with a "pure heart and humble voice," to join you in the confession of guilt, and prayer for mercy. And then, independently of the novelty of everything about you, and your isolated position on the wide Atlantic, when you remember the nature of your congregation, men and women, branches of the great and noble British tree, about to be transplanted into Indian soil, to influence you know not to how great a degree, the destinies of that enigma-land, and sailors, many of them steeped in sin and ignorance, their whole existence consisting in what they call 'larking' on land, and earning wages at sea, you ought at least to feel, that, as your field for usefulness is by no means a limited one, so in that proportion your responsibility is great. Mr. E. addressed the little flock from the temporary pulpit, which was rather an unsteady affair, being constructed of a chair placed on the top of a barrel, with a cushion mounted on the seat: the whole of this was enveloped in the British Ensign, and looked very well.

October 4th. This has been the most interesting morning during our voyage so far. We awoke in sight of Madeira, about 15 miles to the westward of it. We were running with an easterly wind, which was lost behind the Island. The consequence was that we were for an hour or two becalmed, and

had ample opportunity of observing this beautiful spot. It appears like a long mountain heaving from the sea. Its highest point is about 5170 feet. As the sun dispelled the mists, that at first surrounded it, the appearance was often very striking. I was reminded of the beautiful appearance of the distant mountains in the Lake district of England occasioned by fitful clouds and passing shadows. A white cloud most of the time encircled its brow, above which peeped one or two of its loftiest points. I distinguished two churches by the aid of a telescope, one being very distinct, with the tower apparently on the south side. I made a hasty sketch of the Island behind a sketch of part of the rigging, which may serve as the basis of a drawing some day.

Madeira is about 55 miles long, and 10 broad; and belongs, as it has done since 1419, to the Portuguese. The population numbers about 100,000, Portuguese, Mulattoes, and Negroes. There are three other little Islands in the neighbourhood, and the group have received the name of Madeiras, it is said, from the Portuguese word *Madera* which signifies *timber,* for when first discovered these islands were covered with forests. These forests were cleared away by the Portuguese, who set fire to them: they are said to have been burning for 7 years. The climate here must be nearly perfect; and one longs to be able to land, and to have a glance at the vineyards, and the streets, and the gardens, that have been trodden by the feet of so many English invalids. Notwithstanding the beauty of the climate, the English visitor must always be conscious of a shade hanging even over the sunny vineyards, where so many of our youthful country-men and women come to die. I wonder what proportion of consumptive patients sent here return convalescent? How well I remember poor H. K. B.—his tall spare figure—his pale emaciated face—his white transparent hands—the day at school when he last examined our algebra papers, the day when after a walk beyond his strength with F. T. and J. B., whom no fatigue could kill, he ruptured a blood-vessel, and was in danger of his life—how sad we were to see the kind good-hearted fellow no more, when we heard that he was advised to try the climate of Madeira. Here he came; and I believe here he died. I wonder whether his remains lie in yonder churchyard.

OCTOBER 6th. This day we entered the North-East Trade wind. How delightfully we scud along: scarcely a change in the direction or strength of the wind day and night. We seemed to get into it without a warning. It is at first due east, and I hear from the captain gets a more northerly direction as we approach the line, and when last felt it generally blows directly from the north. This is scarcely consistent with the various theories that have been formed to account for this really

wonderful phenomenon of nature. None of the theories either seem to me to account for the two Trades, or for the fact that they cease on each side of the Equator, and are there replaced by calms and squalls, sometimes cyclones. More facts require to be collected and compared. To day I first saw the flying-fish, with the appearance of which I am sorry to have been disappointed. I should have thought they were birds at first, had they not been pointed out to me. They skim along the surface of the water in shoals, seldom appearing to rise above a foot from the waves. Sometimes, however, one of extra strength and ambition has alighted on a vessel's deck, or been caught in the rigging. We were not favoured. The weather is already very hot, the thermometer having reached 80° in the shade: in consequence the punkah has for the first time been swung over the cuddy table at dinner. I long for one in our cabin, or any thing to produce an increase of evaporation.

October 9th. We soon get accustomed to a life on board; and, if in good health, may find a good deal that is enjoyable. It is by no means so uninteresting as I had imagined: yet there is a fearful monotony, which sometimes it is not easy to get over. Unless you are much occupied, as I am, with a constantly sick companion, you may with reading and writing always enjoy your time, independently of profitable and amusing conversations with your companions, where there are a good number of passengers, as there are in the T——.And then in these Tropical climes, and long before you reach the Tropics, the mere existence on deck is charming. The October breeze, even after sunset, and far into the night, envelopes you with the most delightful and soothing sensations. I have often thought, as I have sat on the poop by moonlight, and enjoyed the soft air, how they will be talking in England of frosty air, and autumnal chills. Where there is no current of air the heat is very oppressive, and so we feel it when our port is closed: otherwise the weather is throughly enjoyable. I had often pictured to myself what I fancied might be the beauty of a tropical night: but with the exception of the balmy air, nothing so far has struck me much. The moon certainly is more brilliant, and perhaps the planets, than in England: in fact the moon tinges the clouds with distinct prismatic colours, which I do not remember to have observed at home: but the stars seem to me much the same as in England. One phenomenon of great beauty appears on dark nights, the phosphorescence of the sea. It quite unexpectedly caught my attention lastnight for the first time, as it was I believe the first dark night without moon we had had lately. Whenever the rudder, or the breaking up of a wave, turns up the sea, it appears as though a thousand fairies had trimmed their lamps to gambol around the great intruder:——or as though it were a Liliputian display of stars,

comets, and luminous vapours tossed on another chaos.

This phosphorescence greatly puzzled early sea-goers. But careful examination, and, above all, the use of the microscope, have solved the mystery, that is, as regards its proximate cause. Those stars, and streaks, and clouds of light, are nothing else than myriads of living beings, who shine, especially when disturbed in the water, exactly in the same way as the fire-fly that is so often seen in such numbers among the trees in India, or our own English glow-worm. These fish, if we may so call them, almost all belong to the class called *Radiata*, or jelly fish. Among these is the genus *Pyrosoma*, which is found in great multitudes in many parts of the Atlantic; it is several inches long; when not shining it is of a greenish hue, but when in motion shines like a piece of hot iron. But the mass of phosphorescence, which causes the sea in some parts to look absolutely like a sea of fire when disturbed, is composed of innumerable phosphorescent animalcules, no bigger than a poppy seed. Under the microscope these are most interesting objects.

October 16th, Monday. Lat: 7. 40; Long: 27. Weather very hot: thermometer at 84°: great stagnation both in the atmosphere, in the deep, and in fact in everything. Up to Saturday we had been going at the rate of 220 miles a day. But, alas, ere that morning could dawn, the Trade wind failed us; and as a consequence our rate has been reduced to an average of 40 miles in the 24 hours. This is a miserable pace amid calms and squalls. A few scenes of interest have served somewhat to vary the monotony. On Saturday morning at breakfast time a tremendous tropical rain astounded us English people. Every one was busily engaged in collecting the sweet fresh water; and delicious it was. I got my foot-bath, the first receptacle I could lay my hands on, filled from the corner of a sail. Any trifle is welcome, however unimportant, to break the monotony. The mind can no more thrive, pent up, without change of incident, than the body can thrive in a dungeon without change of air. Our captain produced a healthful excitement this morning in the midst of a calm, by trying the range of a 32 pounder, which has been placed on the ship as an extra safe-guard in these troublous times. Several balls were fired, one of which I observed, after 6 seconds, dropped into the sea with a tremendous splash, at a distance said to be about 1¼ miles. We have four other guns on the quarter-deck, 18 pounders. The sharks are another source of amusement. It is astonishing with what avidity every one on board longs for the capture of a shark. The subjugation of a powerful enemy seems to be very grateful to most men: and so a shark is never allowed to escape, if it be possible to capture it. The lowering of the boats for the ladies—and gentle-

men too if they like——to row round and survey the ship, is again something new, as calm evenings do not occur every week. This morning many of the passengers were amusing themselves in a fruitless attempt at catching a dolphin, (not Ovid's dolphin, which bore the musical Arion on its back, while he paid his passage with the sweet strains of his lyre, and soothed the waves with his song,

"Ille sedens citharamque tenet, pretiumque vehendi,
Cantat, etæquoreas carmine mulcet aquas,"

which has been very meagerly translated,

"Secure he sits, and with harmonious strains
Requites his bearer for his friendly pains,")

but a much smaller individual, weighing, I imagine, under 20 pounds.

(TO BE CONTINUED)

---

## ചതുരംഗ .

വിദ്യാസംഗ്രഹം ൯ാം ലക്കത്തിൽ പ്രസിദ്ധപ്പെടുത്തിയ രണ്ടു ചതുരംഗചോദ്യങ്ങൾക്കു ഇതുവരെയും ആരും ഉത്തരം പറഞ്ഞിട്ടില്ലായ്കയാൽ ഞങ്ങൾ തന്നെ അവെക്കു ഉത്തരം പറയുന്നു.

### ൧ാം ചോദ്യത്തിന്നുത്തരം.

| വൻകരുവു, | ചെറുകരുവു. |
| --- | --- |
| (൧) ക. മക൩ൽ | (൧) ക. ദഗ൩ൽ |
| (൨) ക. മര൪ൽ | (൨) ക. മര൪ൽ |
| (൩) ഗ. ദര൪ൽ | അടിയറവു. |

അല്ലെങ്കിൽ

| | |
| --- | --- |
| (൧) ക. മക൩ൽ | (൧) ദ. മഗ൬ൽ |
| (൨) ഗ. ദ൮ൽ | (൨) ദ. മ൩ൽ |
| (൩) ക. മഗ൭ൽ | അടിയറവു. |

### ൨ാം ചോദ്യത്തിന്നുത്തരം.

| വൻകരുവു. | ചെറുകരുവു. |
| --- | --- |
| (൧) കോട്ട കെട്ടി | (൧) പ. ദത൩ൽ |
| (൨) ദ. ദത൨ൽ | (൨) പ. ദത൪ൽ |
| (൩) ഗ. ദക൧ൽ | (൩) പ. ദത൬ൽ |
| (൪) ത. ദഗ൨ൽ | (൪) ദ. മര൪ൽ |
| (൫) ത. ദഗ൪ൽ | അടിയറവു. |

ഇനി ഞങ്ങൾ വായനക്കാൎക്ക രണ്ടു ചോദ്യമിടുന്നു.

| | | |
|---|---|---|
| മത൫ൽ | വൻകരുവിലെ | ദ |
| മതവൽ | മെല്ലടി | ഗ |
| മഗ൩ൽ | മെല്ലടി | പ |
| മവൽ | മെല്ലടി | മ |
| മനൽ | മെല്ലടി | പ |
| മ൪ൽ | മെല്ലടി | ക |
| ദ൫ൽ | മെല്ലടി | ഗ |
| ദനൽ | മെല്ലടി | പ |
| മത൩ൽ | ചെറുകരുവിലെ | പ |
| മകനൽ | മെല്ലടി | പ |
| മഗ൪ൽ | മെല്ലടി | പ |
| മഗ൭ൽ | മെല്ലടി | പ |
| മ൩ൽ | മെല്ലടി | ദ |
| മവ്വൽ | മെല്ലടി | മ |
| ദ൪ൽ | മെല്ലടി | ഗ |
| ദ൩ൽ | മെല്ലടി | ഗ |
| ദവ്വൽ | മെല്ലടി | ക |
| ദഗ൩ൽ | മെല്ലടി | പ |
| ദഗ൬ൽ | മെല്ലടി | ക |
| ദകനൽ | മെല്ലടി | പ |

വൻകരുവുകൊണ്ടു കളി തുടങ്ങി അഞ്ചു കളിക്ക ചെറുകരുവിനെ നിറുത്താമൊ ?

| | | |
|---|---|---|
| മത൩ൽ | വൻകരുവിലെ | മ |
| മകനൽ | മെല്ലടി | ത |
| മഗനൽ | മെല്ലടി | പ |
| ദ൩ൽ | മെല്ലടി | ദ |
| മക൩ൽ | ചെറുകരുവിലെ | പ |
| മഗ൩ൽ | മെല്ലടി | ദ |
| മഗ൬ൽ | മെല്ലടി | പ |
| മ൩ൽ | മെല്ലടി | ക |

വൻകരുവുകൊണ്ടു കളിതുടങ്ങി ആറു കളിക്ക ചെറുകരുവിനെ നിറുത്താമൊ ?

---

## THE SLAYER SLAIN. (Concluded.)

### CHAPTER XVI (Continued.)

"Koshy Curien writes to inform Umman Thoma, that, notwithstanding the conversation they had a short time ago, he wishes the subject of the marriage of his daughter Mariam with Umman Thoma's son to be postponed for the present, as there are circumstances, of which he was not previously aware, which ought to be more particularly considered. Koshy Curien hopes, however, that Umman Thoma will not be offended by this re-

quest; but will believe that Koshy Curien only desires the happiness of his daughter, and in order to that, that both parties should thoroughly understand each other."

Such was the purport of Koshy Curien's letter, which was at once despatched by a servant to Umman Thoma's house. Umman Thoma was however offended; and, indeed, it is far from improbable, that Mariam's father fully foresaw that such would be the consequence of his communication. The result was a rather testy rejoinder from the rich and proud Syrian, stating that the "circumstances," of which mention had been made, and of which he was himself in total ignorance, ought to have been thought of before Koshy Curien committed himself so far as he had done in requesting Umman Thoma's son as the husband of his daughter. The letter ended by saying that his son should not espouse Koshy Curien's daughter, and that he was not going to subject himself to any degrading investigation of any "circumstances" whatever, especially when he knew of no circumstances that need cause Koshy Curien to write so proudly as he had done.

Kosny Curien no doubt expected some such answer to his letter: and though it was easy to see that his pride was wounded, and that he was deeply disappointed that Mariam should not have the boy, a prospect he had long been looking forward to, yet he knew that the real object of his not altogether straightforward letter had been accomplished, and altogether he felt a weight removed from his mind. Mariam was again, moreover, gay and happy, as well as being more inclined to be obedient than she sometimes was; and all that was something to him.

## CHAPTER XVII.

Some weeks after the events recorded above, Kosny Curien might have been found in the neat and comfortable house of the native pastor, who has been already introduced to our readers. This indeed was now a not unfrequent resort of Koshy Curien's: and it was a happy thing for him, and indicated no inconsiderable change in his character of late, that he sought the companionship and advice of this man of God. For some years past, though they had been friends and companions in youth, he had avoided the pastor's company as much as possible. Indeed he had for some time past been so engrossed by adding field to field, and hoard to hoard, especially in prospect of the intended marriage, which he had just been influenced by his better nature to break off, and had so often done violence to his conscience, that he had instinctively shunned everything that could remind him of his sin, and every person whose life he knew to be more consistent and transparent than his own. For is it not ever the case, that vice hates virtue, first because it feels itself condemned in the presence of virtue, and secondly because it instinctively acknowledges virtue's superiority, and is therefore filled with envy, the most hateful feeling the human breast can be subject to. Now, however, a change was evidently coming over Koshy

